# Saraswath Vani

*Published by*
**SAMYUKTHA GOWD SARASWATH SABHA**
SOORAJ JEWELLERS,
KAMMATH LANE, CALICUT - 673 001, PH : 2701420
Reg. No. 16 / 1974



खंड 44 | अंक 4 | (केवळ अंगा खातीर) | 1 आव्रील, 2022

## मांडावळ



**ATTENTION PLEASE**

Materials, News items for publication in the Saraswath Vani should be sent to the following address before 20th of each month:
Editor, Saraswath Vani
Sooraj Jewellers, Kammath Lane
KOZHIKODE - 673001
e-mail: saraswathvani@gmail.com

## प्रार्थना

Salutations to Thee, O Lord, who is the destroyer of the cycle of births and deaths. Salutations to Thee, O Lord, who is the Lord of the universe.

(SuklaYajur Veda, XVI- 18)

## सुभाषितम्

A good deed done will bear fruit here and hereafter like the water poured at the roots of a plant makes the plant bear fruits.

(Subhashirasudhanidhi)

## अमृतवचनम्

Always remember that you are absolutely unique. Just like everyone else.

(Margaret Mead, American Cultural Anthropologist)

# RAVINDRA KELEKAR: A TRUE GANDHIAN

U. Gopal Maller

Ravindra Kelekar, the noted Konkani author and recipient of the Jnanpith Award in 2006, was born in Kuncolim in south Goa on March 7, 1925. His father, Dr. Rajaram Kelekar, was a physician by profession, who became famous because of his translation of the Srimad Bhagavad Gita into Portuguese language.

Even while studying in the Lyceum High School in Ponnji (Panaji), he had actively participated in the Goa liberation movement in 1946, which had brought him in close contact with many a local and national leader. The socialist leader Dr. Ram Manohar Lohia was one among them. And it was Lohia who made him realise the important role played by the local language in mobilising people. This prompted Kelekar to understand the potential of his native tongue, Konkani. Here, it is pertinent to note that, in 1956, he had started a weekly, Gomant Bharati, with the aim of establishing contact with the Goan Diaspora all over the world.

It was in 1949, Kelekar married Godubai Sardesai. And in the same year, influenced Gandhi and his philosophy, he left his native place for Wardha in the Bombay Presidency (now in Maharashtra). His primary objective was to be with the noted Gandhian and a prolific writer, Kakasaheb Kalekar. He remained under the tutelage of Kalekar till 1955, and, following his appointment as the librarian at the Gandhi Memorial Museum, he left for Delhi. However, after one year, because of his irrepressible urge to participate in the Goa liberation movement, he returned to Goa. As a result, he was imprisoned by the Portuguese, and had to remain a prisoner till the Indian Army liberated Goa from the Portuguese occupation in 1961.

After the liberation of Goa, there was a strong demand to merge

Goa with the neighbouring State of Maharashtra. Kelekar became very active in the campaign against the move. However, the plebiscite in 1967 prompted the Central Government to retain the separate identity of Goa, and Goa was made a Union Territory, bringing the campaign to an end.

Thereafter, Kelekar turned his attention to the literary field and was totally engrossed in the campaign to secure his native language, Konkani, recognition as a distinct language. It was during this period he wrote some of his most important works with an aim to promoting Konkani language, which included 'Aamchi Bhasha Konkani,' in the form of a dialogue, highlighting the importance of Konkani to the common people, 'Shallent Konkani Kityaak,' stressing the need to make Konkani the medium of instruction in Goan schools. He also prepared a Bibliography of Konkani works in Devanagari, Kannada and Roman scripts. And in 1987, the Goa Legislative Assembly passed the Official Language Bill, which made Konkani the official language in Goa. Finally, when Konkani was included in the Eighth Schedule of the Indian Constitution as an official language, in 1992, the struggle came to an end and Kelekar withdrew himself from all public activities and focussed his attention to his writings.

Kelekar received the Padma Bhushan (2008),the Gomant Sharada Award of Kala Academy, the Sahitya Akademi Award (1977) and the Sahitya Akademi Fellowship (2007)—the highest award of the Sahitya Akademi, India's National Academy of Letters. Here, it is noteworthy that the first Sahitya Akademi Award in Konkani was won by Kelekar for his travelogue, Himalayant, in 1977. Again in 1990, he bagged the Akademi's first Translation Award in Konkani for Ami Taankan Manshant Hadlee, Konkani translation of the Gujarati essays of Jhaverchand Meghani, in 2007. He was again honoured by the Akademi with a fellowship for lifetime achievements. He also received the 2006 Jnanpith Award, the first ever awarded to an author writing in the Konkani language, which was presented in July 2010.

His writings comprise: Navi Shala, Satyagrah, Mangal Prabhat, Mahatma, Ashe Ashille Gandhiji, Katha ani Kanyo, Tulshi, Velevoilio Ghulo, Bhaja Govindam, Uzvadeche Sur, Bhashechem Samaj Shashtra, Mukti, Teen eke Teen, Lala Bala, Brahmandantlem, Tandav, Panthastha, Samidha, Vothambe and Sarjakachi, Antar Katha. Apart from these, he had translated the Mahabharata into Konkani, in two volumes.

A Gandhian to the core and one who believed in democracy, Kelekar was totally committed to the principles of egalitarian humanism, ethical probity and the spirit of justice. Also, his progressive mindset, constructive thinking and espousal of truth without fear or favour, made him very popular as a social activist and a writer.

The words he spoke while receiving the Jnanpith Award from the then Lok Sabha Speaker, Ms. Meira Kumar, at the overcrowded Kala Akademi Auditorium, are very significant in this context. He said: "In India regional languages are marginalised, giving English undue prominence. And English has shaped several 'bonsai' experts, 'bonsai' authors and 'bonsai' scholars, who, although, look beautiful, do not bear fruits....The country has produced such great personalities! Are we intending to bend India into a bonsai?"

He continued: "In the last 25-30 years, some 25 Konkani books were published. Most of these were printed in 1000 copies and it took nearly 10 years to sell the stock. As a result, we cannot gather courage to publish more copies as it may take minimum 20 years to find readers."

According to him, not only Konkani books but also books published in other regional languages, including the widely spoken national language Hindi, were facing the same situation. In our democratic country, all transactions and businesses were carried out in English. High profile jobs could be attained only if the job seeker knew English. It had become a status symbol. Educated people did not read books in regional languages. They rather opted for English books. However, English language had some limitations.

If it networked you with the world at large, it also distanced you from your own people. Countries like Germany, Japan, France, etc. belonged to the category of developed countries. But they were managing their affairs with their own native languages.

At the same time, Kelekar was never opposed to English as a language, and to have mastery over which, he felt was good. Only thing, it should not be given undue prominence.

Throughout his life, Kelekar lived in his ancestral house, 'Casa Dos Kelekars' (Kelekar House), constructed by his father in 1937, in his village, Priol. Ravindra Kelekar passed away at a hospital in Madgaon on August 27, 2010, at the age of 85, and, in deference to his wishes, his mortal remains were cremated at his native village itself, with State honours.

# ഭൂമിയുടെ തെക്കെയറ്റത്ത്

## ഭാഗം 1

## ഫുട്ബോളിന്റെ നാട്ടിൽ

ഡോ. ആശ ജയകുമാർ

**15-01-2020 ബുധൻ**

ഫ്ളൈറ്റ് നമ്പർ EK 533 നെടുമ്പാശ്ശേരി വിമാനത്താവളത്തിൽ നിന്നും വെളുപ്പിന് 3.45ന് അനന്ത വിഹായസ്സിലേക്ക് പറന്നുയർന്നു. ദുബായ് ഇന്റർനാഷണൽ എയർപോർട്ടാണ് ലക്ഷ്യം. ജനാലയിലൂടെ കൊച്ചി വിമാനത്താവളത്തിലെ സൗരോർജ്ജം കൊണ്ടുപ്രവർത്തിക്കുന്ന വിളക്കുകൾ ഭൂമിയിലെ നക്ഷത്രങ്ങളായി മാറിക്കൊണ്ടിരിക്കുന്ന സുന്ദരമായ കാഴ്ച കുറച്ചുനേരം കാണാൻ സാധിച്ചു. അവ ദൃഷ്ടിയിൽ നിന്നും മാഞ്ഞപ്പോൾ ഞാൻ സീറ്റിൽ ചാരിയിരുന്ന് കണ്ണുകളടച്ചു. ഈ യാത്ര കഴിയുമ്പോൾ, ഞാനും ജയകുമാറും ഭൂമിയിലെ ഏഴുവൻകരകളും കാണുവാൻ ഭാഗ്യം സിദ്ധിച്ച രണ്ടു വ്യക്തികളായി മാറും എന്ന് സന്തോഷത്തോടെ, ഈശ്വരനോടുള്ള അകൈതവമായ നന്ദിയോടെ സ്മരിച്ചു.

എറണാകുളത്തെ സോമൻസ് ലിഷർ ടൂർസ് പ്രൈവറ്റ് ലിമിറ്റഡ് എന്ന ഗ്രൂപ്പിന്റെ കൂടെ ഞങ്ങൾ രണ്ടുപേരും സ്കാൻഡിനേവിയയിലും റഷ്യയിലും കഴിഞ്ഞവർഷം പോയിരുന്നു. ''ഞങ്ങളുടെ അടുത്ത ടൂറിനും നിങ്ങൾ രണ്ടുപേരും വരണ'' മെന്ന് സോമൻ സാറും ഭാര്യയും ഞങ്ങളോട് പറഞ്ഞിരുന്നു. സൗകര്യമുണ്ടെങ്കിൽ വരാം എന്ന് ഞങ്ങൾ പറയുകയും ചെയ്തു.

ഞാനെഴുതിയ 'സ്കാൻഡിനേവിയൻ സുന്ദരികൾ' എന്ന യാത്രാവിവരണം വായിച്ചു കഴിഞ്ഞ് എന്റെ മൂത്ത സഹോദരൻ ശ്രീ. ദിവാകർ പറഞ്ഞു, ''എടീ, നീയും ജയകുമാറും ഇനി സൗത്ത് അമേരിക്കയിലും അന്റാർട്ടിക്കയിലും പോകണം. അതും കൂടിയായായൽ ഏഴു വൻകരകളും കണ്ടുകഴിയും'' എന്ന്.

ഈ സംഭാഷണങ്ങളൊക്കെ മനസ്സിൽ കുറിച്ചിട്ടു നടക്കുമ്പോഴാണ് 'സോമൻസി'ൽ നിന്നും 'മേഘസന്ദേശ'മെത്തുന്നത് (ഇ-മെയിൽ), 2020 ജനുവരി - ഫെബ്രുവരി മാസങ്ങളിലായി സോമൻസ് ദക്ഷിണാർദ്ധ ഗോളത്തിലെ ഈ ഭൂഖണ്ഡങ്ങളിലേക്ക് യാത്ര ഒരുക്കുന്നുണ്ടെന്നും, താല്പര്യമുണ്ടെങ്കിൽ ഉടനെ പേര് രജിസ്റ്റർ ചെയ്യണമെന്നും. കുറച്ചുദിവസം വേണ്ടിവന്നു, ഒരു തീരുമാനത്തിലെത്താൻ. ആരോടും അഭിപ്രായം ചോദിക്കാൻ പോയില്ല. നാലാളുകളോട് ചോദിച്ചാൽ എട്ടുതരം അഭിപ്രായങ്ങളായിരിക്കും പറയുക ! ഏഴ് ദിവസം കരയിലും 14 ദിവസം കപ്പലിലും, രണ്ടുദിവസത്തിലധികം ആകാശത്തുമായിട്ടായിരിക്കും യാത്ര. പതിനാലു ദിവസം കപ്പലിലിരുന്ന് എന്തു ചെയ്യാനാണ് എന്നായിരുന്നു ഞങ്ങളുടെ ഏറ്റവും വലിയ ആധി ! ഒടുവിൽ രണ്ടും കൽപ്പിച്ച് പോകാൻ തന്നെ തീരുമാനമായി. 'ആരോഗ്യമുള്ളപ്പോൾ, പരസഹായമില്ലാതെ

നടക്കാൻ സാധിക്കുമ്പോൾ ദൂരയാത്ര, ദുഷ്ക്കരയാത്ര നടത്തുക' എന്നതാണ് ഞങ്ങളുടെ ആപ്തവാക്യം !

യാത്രയുടെ ആദ്യപടിയായി 'Yellow fever vaccine' എടുക്കാൻ സോമൻസ് നിർദ്ദേശിച്ചു. ഞങ്ങൾ ആഫ്രിക്കൻ രാജ്യമായ കെനിയയിൽ പോകുന്നതിനുതൊട്ടുമുൻപ് ഈ കുത്തിവയ്പ് എടുത്തിരുന്നു. അതുകൊണ്ട് ഇത്തവണ ഒരു സൂചിയിൽ നിന്നും 'രച്ചപ്പെട്ടു'. രണ്ടാമത്തെ നിർദ്ദേശം, അർജന്റീനയുടെ വിസ കിട്ടാനായി ഡൽഹിയിലെ അർജന്റീന എംബസിയിൽ ഇന്റർവ്യൂവിന് നേരിട്ട് ഹാജരാകണം എന്നതായിരുന്നു. ഇ-മെയിൽ വഴിയും വിസയ്ക്ക് അപേക്ഷിക്കാം. പക്ഷെ വല്ലാ ത്ത കാലതാമസം ഉണ്ടാകാം. അതൊഴിവാക്കാനാണ് നേരിട്ടുള്ള കൂടിക്കാഴ്ച. ഞങ്ങൾക്ക് ഡിസംബർ 27ാം തിയതി രാവിലെ 10 മണിക്കാണ് കൂടിക്കാഴ്ചയ്ക്ക് സമയം അനുവദിച്ചുകിട്ടിയത്.

ഞങ്ങൾക്ക് രണ്ടുപേർക്കും കോഴിക്കോട് എയർപോർട്ടിൽ നിന്നും ഡൽഹിയിലേക്കും, തിരിച്ചുകോഴിക്കോട്ടേക്കുമുള്ള ഫ്ളൈറ്റ് ടിക്കറ്റ് സോമൻസ് തന്നെ ശരിപ്പെടുത്തിത്തന്നു. അർജന്റീന എംബസിയിൽ നിന്നും കേവലം അഞ്ചുമിനിട്ട് നടന്നാലെത്താവുന്ന ദൂരത്ത് ചെറിയൊരു ഫ്ളാറ്റിൽ മുറിയും ബുക്കുചെയ്തുതന്നത് വലിയ അനുഗ്രഹവും സൗകര്യവുമായി. ഞങ്ങൾ 26-ാം തിയതി രാത്രി അവിടെയെത്തി. രാവിലെ, ഡൽഹിയിലെ തണുത്ത വെളുപ്പാൻ കാലത്ത് (7°C) നടക്കാനിറങ്ങിയപ്പോൾ എംബസി എവിടെയാണെന്ന് കണ്ടുപിടിച്ചു. 'ഹൊ, ഇത്ര യും അടുത്താണോ എംബസി !' എന്ന് ഞങ്ങൾ അത്ഭുതപ്പെട്ടു. 'Embajada Arjentina' എന്നാണ് വസന്ത് വിഹാറിലെ എംബസിയുടെ സ്പാനിഷ് നാമം.

ഞങ്ങൾ 9.45ന് തന്നെ ആവശ്യമുള്ള രേഖകളൊക്കെ അടങ്ങുന്ന ഫയലുമായി അവിടെയെത്തി. മലയാളികളായ സക്കറിയയും സുമയും അവിടെ കാത്തുനിൽപ്പുണ്ടായിരുന്നു. അല്പസമയത്തിനകം തണുത്തുവിറച്ച് ജിജിമോനുമെത്തി. "ഡൽഹിയിൽ ഇത്രയും തണുപ്പുണ്ടായിരിക്കും എന്ന് ഓർത്തില്ല. അതു കൊണ്ട് സ്വറ്റർ കൊണ്ടുവരാൻ മറന്നു" എന്നുപറഞ്ഞു അദ്ദേ ഹം!

കൃത്യം 10 മണിക്ക് ഗേറ്റ് തുറന്ന് അവിടത്തെ സെക്യൂരിറ്റി ഉദ്യോഗസ്ഥൻ ഞങ്ങളെ അകത്തേക്ക് പ്രവേശിപ്പിച്ചു. രജിസ്റ്ററിൽ പേര്, ആഗമനോദ്ദേശം, മേൽവിലാസം, ഫോൺനമ്പർ എന്നിവയൊക്കെ എഴുതിച്ചു. അതിനുശേഷം വിശ്രമമുറിയിൽ കാത്തിരിക്കാൻ പറഞ്ഞു. അല്പസമയം കഴിഞ്ഞ് പാലക്കാട്ടുകാരൻ പ്രകാശുമെത്തി. സഹയാത്രികരാകാൻ പോകുന്ന ഞങ്ങൾ ആറുപേരും പരസ്പരം പരിചയപ്പെട്ടു.

ചെറുപ്പക്കാരിയും സുന്ദരിയുമായ സ്വർണ്ണത്തലമുടിക്കാരിയാണ് ഇന്റർവ്യൂ നടത്തിയത്. അർജന്റീന എന്ന് കേൾക്കുമ്പോൾ ആദ്യം എന്താണ് നിങ്ങളുടെ മനസ്സിലേക്ക് കടന്നു വരുന്നതെന്ന് അവർ എന്നോടും ജയകുമാറിനോടും ചോദിക്കേണ്ട താമസം, മറഡോണ എന്ന് ജയകുമാറും

ഫുട്ബോൾ എന്ന് ഞാനും ആവേശത്തോടെ മറുപടി പറഞ്ഞു. അതുകേട്ട് ആ സുന്ദരി വെണ്ണ പോലെ, ഐസ്ക്രീം പോലെ 'അലിഞ്ഞു'. സ്വല്പം ഗൗരവമാർന്ന മുഖത്ത് പുഞ്ചിരി മൊട്ടിട്ടു ! ഞങ്ങൾ ഏതൊക്കെ സ്ഥലങ്ങളാണ് സന്ദർശിക്കാനുദ്ദേശിക്കുന്നതെന്ന് ചോദിച്ചു. 'സോമൻസ്' ഞങ്ങൾക്ക് കാര്യപരിപാടികളുടെ വിശദാംശങ്ങൾ അയച്ചു തന്നിരുന്നതുകൊണ്ട് 'ശഢശഢേ'ന്ന് ഉത്തരം പറഞ്ഞു. അർജന്റീനയിൽ ഇനിയും പലതും കാണാനുണ്ടെന്ന് പറഞ്ഞ് അവർ രണ്ടുമൂന്ന് ലഘുലേഖകൾ ഞങ്ങൾക്ക് തന്നു. ഒരാഴ്ചയ്ക്കകം ഞങ്ങളുടെ വിസ സോമൻസിലേക്ക് അയയ്ക്കാമെന്ന് പറഞ്ഞ് അവർ ഞങ്ങൾക്ക് ശുഭയാത്ര നേർന്നു.

സമയം 11 മണിയാകുന്നതേയുള്ളു. ഞങ്ങൾ തൊട്ടടുത്തുള്ള മെട്രോ സ്റ്റേഷനിൽ നിന്നും രണ്ടു ട്രെയിനുകൾ മാറിക്കയറി, 'ചോദിച്ച് ചോദിച്ച്' എന്റെ മെഡിക്കൽ ടെക്സ്റ്റ് ബുക്കിന്റെ പ്രസാധകരായ 'Jaypee'യുടെ ഓഫീസിലെത്തി. പുസ്തകത്തിന്റെ അടുത്ത പതിപ്പിൽ കാതലായ മാറ്റം വരുത്തണമെന്ന് എഡിറ്റോറിയൽ ബോർഡ് എന്നോട് പറഞ്ഞിരുന്നു. എന്തൊക്കെ മാറ്റങ്ങൾ വരുത്തണമെന്ന് ഞങ്ങൾ വിശദമായി ചർച്ച ചെയ്തു. ഉച്ചഭക്ഷണം നൽകി അവർ ഞങ്ങളെ സൽക്കരിച്ചു; ഞങ്ങൾ ദൂരയാത്രയ്ക്ക് പുറപ്പെടുകയാണെന്നറിഞ്ഞ് യാത്രാമംഗളങ്ങളും നേർന്നു. യാത്ര തുടങ്ങുന്നതിനുമുൻപ് പുതിയ പുസ്തകത്തിന്റെ പണി കഴിയുന്നത്ര പൂർത്തിയാക്കിത്തരണം എന്നു പറയാനും എഡിറ്റോറിയൽ ബോർഡ് അംഗം, മലയാളി, ഡോളി മറന്നില്ല !

ഡൽഹിയിൽ നിന്നും മെട്രോയുടെ എയർപോർട്ട് എക്സ്പ്രസ്സിൽ യാത്ര ചെയ്തപ്പോൾ വളരെ സന്തോഷവും അഭിമാനവും തോന്നി. നമ്മുടെ ഭാരതം ഒട്ടും മോശമല്ല ! അനേകം ലോകരാഷ്ട്രങ്ങളിൽ യാത്ര ചെയ്യാൻ ഭാഗ്യം സിദ്ധിച്ച ഞങ്ങൾക്ക്, നമ്മുടെ സ്വന്തം മെട്രോ വളരെ സുന്ദരവും സുഖകരവുമാണെന്നും മറ്റ് ആധുനിക രാജ്യങ്ങളുടെ മെട്രോ ട്രെയിനുകളുടെ ഒപ്പമെത്തുന്നതാണെന്നും മനസ്സിലായി. 'മെട്രോമാൻ ശ്രീ. ശ്രീധരൻ കീ ജയ് !' അദ്ദേഹത്തിന് എന്താ 'ഭാരത രത്നം' നൽകാത്തത് എന്ന് ഞങ്ങൾ അതിശയിച്ചു. രാത്രി ഞങ്ങൾ സുഖമായി കോഴിക്കോട്ടെത്തി. ഓ, ഒരു കാര്യം പറയാൻ മറന്നു - ഡൽഹി എയർപോർട്ടിൽ സ്വറ്ററുകളുടേയും ജാക്കറ്റുകളുടേയും വൻ ശ്രേണി വിൽപ്പനയ്ക്ക് വച്ചിരുന്നു. അന്റാർട്ടിക്കയിലെ തണുപ്പിനെ ചെറുക്കാനുതകുന്ന, അധികം ഭാരമില്ലാത്ത രണ്ടു ജാക്കറ്റുകൾ വീതം ഞങ്ങളവിടെ നിന്നും വാങ്ങി.

**6-1-2020**

പവർപോയിന്റിന്റെ സഹായത്തോടെ നിജോ ക്ലാസ്സെടുക്കുകയാണ് - കൊച്ചിയിൽ നിന്നും ദുബായ് വഴി ബ്രസീലിലേക്കും അവിടെനിന്ന് അർജന്റീനയിലേക്കും അന്റാർട്ടിക്കയിലേക്കും നമ്മൾ സഞ്ചരിക്കുവാൻ പോകുന്ന റൂട്ട്, വാഹനങ്ങൾ, കാണാൻ പോകുന്ന സ്ഥലങ്ങൾ, അവിടത്തെ കാലാവസ്ഥ - എല്ലാം, എല്ലാം. മരിയ എന്ന സുന്ദരിക്കുട്ടി ഇടയ്ക്ക് ചില പ്രധാന കാര്യങ്ങൾ കൂട്ടിച്ചേർക്കും. എനിക്ക് ചുറ്റും എന്റെ സഹയാത്രിക

രാകാൻ പോകുന്നവരിൽ ചിലർ ഇരിപ്പുണ്ട് - സർവ്വശ്രീ. കുരുവിള, സൂസമ്മ, ബാബു സക്കറിയ, സുമ, ടോം, കവിത, വിജയൻ പിള്ള, കിണി, റാണി, ജോർജ്ജ് എന്നിവർ. എല്ലാവരും ഞങ്ങളുടെ ടൂർ ഗൈഡ് നിജോയുടെ വിവരണം ശ്രദ്ധയോടെ കേട്ടു. നിജോ ഞങ്ങളുടെ സ്കാൻഡിനേവിയൻ യാത്രയുടേയും ടൂർഗൈഡ് ആയിരുന്നു. ക്രിക്കറ്റ് കളിക്കാരന്റെ മട്ടും ഭാവവുമുള്ള, ഊർജ്ജസ്വലനും ശാന്തസ്വഭാവിയും ഉത്തരവാദിത്വവുമുള്ള ചെറുപ്പക്കാരൻ. അക്കാര്യം അന്നവിടെ എത്തിയവരോട് ഞാൻ പറഞ്ഞപ്പോൾ എല്ലാവരും നല്ലൊരു കയ്യടി പാസ്സാക്കി. മരിയ ഞങ്ങൾക്കെല്ലാവർക്കും പലതരം ലഘുലേഖകൾ നൽകി. കൊണ്ടു പോകേണ്ട സാധനങ്ങളുടെ ലിസ്റ്റ്, കൊണ്ടുപോകാൻ പാടില്ലാത്തവയുടെ ലിസ്റ്റ്, കൈവശം സൂക്ഷിക്കേണ്ടുന്ന കറൻസി...

മരിയ തന്ന ലഘുലേഖയുടെ തലക്കെട്ടു കണ്ട് ഞാൻ അറിയാതെ പുഞ്ചിരിച്ചുപോയി - 'At the end of the world... Antarctica with South America, covering Brazil, Argentina, Antarctica, Ushuaia, Falkland Island, Uruguay... Departure 15 Jan 2020; Arrival 04 February 2020.'

ആവശ്യമുള്ള സാധനങ്ങളൊക്കെ ഭംഗിയായി പാക്ക്ചെയ്ത് ഞങ്ങളിതാ, ദുബായിലേക്ക് യാത്ര തുടങ്ങുന്നു - To the end of the world ന്റെ ആദ്യഘട്ടം !!

**റിയോ ഡി ജനീറോയിൽ...**

**15-01-2020**

"എക്സ്ക്യൂസ് മീ മാഡം... ഹിയർ ഈസ് യുവർ ബ്രേക്ഫാസ്റ്റ്..." കണ്ണുതുറന്നു നോക്കിയപ്പോൾ പുഞ്ചിരിച്ചു കൊണ്ട് എയർ ഹോസ്റ്റസ്സ്. എമിറേറ്റ്സിന്റെ സുന്ദരമായ യൂണിഫോമിൽ, കയ്യിലൊരു ട്രേയുമായി ആകാശസുന്ദരി നിൽക്കുകയാണ്. ഞാൻ നന്ദി പറഞ്ഞുകൊണ്ട് ട്രേ വാങ്ങി. ഇന്ത്യൻ സമയം വെളുപ്പിന് അഞ്ചരയോ മറ്റോ ആയിട്ടേയുള്ളു. ചൂട് ഉപ്പുമാ, ബൺ, ജാം, ബട്ടർ, രാജ്മ മസാല, പലതരം പഴങ്ങളുടെ കഷ്ണങ്ങൾ, കാപ്പി എന്നിവയായിരുന്നു വിഭവങ്ങൾ. ഇന്റർനാഷണൽ ഫ്ളൈറ്റുകളിൽ അസമയത്ത് നൽകിവരുന്ന ഭക്ഷണം ഒരു ശല്യമായിട്ടാണ് പലപ്പോഴും തോന്നിയിട്ടുള്ളത്. പക്ഷെ, ഇനി എപ്പോഴാണ് ഭക്ഷണം കിട്ടുക എന്ന് നിശ്ചയല്യ. അതു കൊണ്ട് ഫ്രൂട്ട്സ്, ഉപ്പുമാവ് എന്നിവ കഴിച്ചു. ബൺ, ജാം എന്നിവ ഹാൻഡ് ബാഗിൽ നിക്ഷേപിച്ചു. ദുബായ് സമയം 7.10 AMന് ഞങ്ങൾ ആലക്തികപ്രഭയിൽ കുളിച്ചുനിൽക്കുന്ന ദുബായ് ഇന്റർനാഷണൽ എയർപോർട്ടിൽ ലാൻഡ് ചെയ്തു. സഞ്ചരിച്ച ദൂരം 2789 കി.മീ., സമയം 3 മണിക്കൂർ 40 മിനിറ്റ്. ദുബായ് എയർപോർട്ട് രാത്രിമഴയിൽ നനഞ്ഞുകിടക്കുന്നു. പുറത്തെ ഊഷ്മാവ് വെറും 14°C.

ബ്രസീലിലെ ഒരു സംസ്ഥാനമായ റിയോ ഡി ജനീറോയിലേക്കുള്ള അടുത്ത ഫ്ളൈറ്റ് 8.05 AM നാണ്. അതായത് കൃത്യം ഒരു മണിക്കൂർ കഴിഞ്ഞ്. ഞങ്ങൾ വേഗം എയർപോർട്ടിലെ വാഷ് റൂമിൽ പോയി ശാരീരിക ശുദ്ധിവരുത്തി. രണ്ടുമൂന്ന് എസ്ക്കലേറ്ററുകളിലും, ബസ്സിലും മാറിമാറി

ക്കയറി B4 Terminal ൽ എത്തി. എമിറേറ്റ്സിന്റെ അടുത്ത ഫ്ളൈറ്റ് അവിടെ നിന്നാണ് പുറപ്പെടുക.

ഞങ്ങൾ നടന്നുപോകുന്ന വഴികൾക്കിരുവശത്തുമായി വെട്ടിത്തിളങ്ങുന്ന ഷോറൂമുകൾ യാത്രക്കാരെ മാടിവിളിച്ചുകൊണ്ടിരുന്നു. ഷോപ്പിംഗിൽ ഭ്രമമുള്ളവരെ പ്രലോഭിപ്പിക്കുന്ന വിധത്തിലാണ് സാധനങ്ങൾ പ്രദർശിപ്പിച്ചുവച്ചിരിക്കുന്നത്. ഈന്തപ്പനകളും ചിലയിടത്ത് തലയെടുപ്പോടെ നിൽക്കുന്നുണ്ട്. സ്വർണ്ണക്കടകൾക്കടുത്തായി സ്വർണ്ണവർണ്ണത്തിലുള്ള ഈന്തപ്പനയും പ്രൗഢിയോടെ വിളങ്ങുന്നു.

ഫ്ളൈറ്റിൽ ഞങ്ങളുടെ ടീമിന് പലയിടങ്ങളിലായിട്ടാണ് സീറ്റുകിട്ടിയത്. ഭാര്യാഭർത്താക്കന്മാർക്ക് തൊട്ടടുത്ത സീറ്റുകൾ കിട്ടുന്ന തരത്തിൽ ഞങ്ങളെല്ലാവരും സീറ്റുകൾ മാറിയിരുന്നു. ലാലമ്മ - ജോസ് ദമ്പതികൾ കാലുനീട്ടിയിരിക്കാൻ പറ്റുന്ന, ഒഴിഞ്ഞുകിടന്നിരുന്ന രണ്ടുസീറ്റുകളിലേക്ക് മാറിയിരുന്നതോടെ എന്റെ തൊട്ടടുത്തുണ്ടായിരുന്ന രണ്ടുസീറ്റുകൾ കാലിയായി. പതിനാലര മണിക്കൂർ നീളുന്ന യാത്രയാണ് ഇനി വരാൻ പോകുന്നത്. യാത്രയ്ക്കിടയിൽ കുറച്ചുസമയം നീണ്ടുനിവർന്ന് കിടക്കാമല്ലോ എന്നോർത്തപ്പോൾ ആശ്വാസം തോന്നി.

വിമാനത്തിൽ ഞങ്ങൾക്ക് രണ്ടുപേർക്കും വെജിറ്റേറിയൻ ബ്രേക്ക് ഫാസ്റ്റും ഉച്ചഭക്ഷണവും കിട്ടി. ബസ്മതി റൈസ് പുലാവ്, പനീർ ബട്ടർ മസാല, വെജ്കട്ലറ്റ്, സബ്ജി, മാങ്ങഅച്ചാർ, ബൺ എന്നിവയും പഴക്കഷ്ണങ്ങളും കിട്ടി. പിന്നങ്ങട് നീണ്ടുനിവർന്നുകിടന്ന് ഉറങ്ങി. ഉണർന്നപ്പോൾ Walt Disney യുടെ 'Penguins' എന്ന സിനിമ കണ്ടു. എത്ര സുന്ദരന്മാരായ പക്ഷികൾ ! അവ കുടുണ്ടാക്കുന്നതും മുട്ടയിടുന്നതും മുട്ട കാൽപാദങ്ങളിൽ വച്ചുകൊണ്ട് ചൂടുപകരുന്നതും കുഞ്ഞുങ്ങളെ സംരക്ഷിക്കുന്നതുമൊക്കെ കാണേണ്ടതുതന്നെ. പെൻഗ്വിനും തൻകുഞ്ഞ് പൊൻകുഞ്ഞ് !

യാത്രയ്ക്കിടയിൽ, ശരീരത്തിലെ രക്തയോട്ടം സുഗമമായി നടക്കാനും, കാലിലെ ഞരമ്പുകളിൽ (veins) രക്തം കട്ട പിടിക്കാതിരിക്കാനും, ഞങ്ങൾ പല പ്രാവശ്യം തലങ്ങും വിലങ്ങും നടന്നു. എയർ ഹോസ്റ്റസ്സുമാർ വിശ്രമിക്കുന്ന സ്ഥലത്തു പോയി വെള്ളം, ജ്യൂസ് എന്നിവ വാങ്ങിക്കുടിച്ചു. അവർ സസന്തോഷം ഞങ്ങളുടെ ആവശ്യങ്ങൾ സാധിച്ചുതന്നു.

ഞങ്ങളുടെ റൂട്ട്മാപ്പ് ടി. വി. സ്ക്രീനിൽ നോക്കി മനസ്സിലാക്കി. ദുബായിൽ നിന്നും പറന്ന് ആഫ്രിക്കൻ വൻകരയ്ക്ക് കുറുകെയാണ് വിമാനം പറന്നുകൊണ്ടിരിക്കുന്നത്. കൂട്ടത്തിൽ ഭൂമദ്ധ്യരേഖയും ക്രോസ്സ് ചെയ്യുന്നുണ്ട്. അതുകഴിഞ്ഞ് അറ്റ്ലാന്റിക് മഹാസമുദ്രം. സൗത്ത് അമേരിക്കയുടെ കിഴക്കൻ തീരത്താണ് റിയോ ഡി ജനീറോ.

ദുബായിൽ നിന്നും 11840 കിലോമീറ്റർ ദൂരം 14 മണിക്കൂർ 30 മിനിറ്റ് സമയം കൊണ്ട് യാത്ര ചെയ്ത് ബ്രസീൽ സമയം വൈകീട്ട് 3 45ന് ഞങ്ങൾ റിയോ ഡി ജനീറോയിലെ Rio Galeao Tom Jobim International Airport ൽ സുഖമായി എത്തിച്ചേർന്നു (Galeao Airport)

ബാഗുകളൊക്കെ കിട്ടിക്കഴിഞ്ഞപ്പോൾ ഞങ്ങൾ ഒരുമിച്ച് 24 പേരുള്ള സംഘമായി നിജോയുടെ കൂടെ പുറത്തിറങ്ങി. (ഞങ്ങളുടെ ഗ്രൂപ്പിലെ നാലുപേർ ദുബായിൽ നിന്നാണ് ഗ്രൂപ്പിന്റെ കൂടെ ചേർന്നത്.) Brasil എന്നെഴുതിയ വലിയ അക്ഷരങ്ങൾ ക്കൊപ്പം ഞങ്ങൾ നിരന്നുനിന്ന് ഫോട്ടോയെടുത്തു. 'GROUPO GEORGE NIJO' എന്നെഴുതിയ കടലാസും പിടിച്ച് ചുരുളൻ മുടിക്കാരി ഗൈഡ് മരിയ ജോസ് ഞങ്ങളെ എതിരേറ്റ് വലിയ ബസ്സിനുനേർക്ക് നയിച്ചു. ഞങ്ങളുടെ വിമാനത്തിന്റെ പൈലറ്റും ബാക്കി 'ക്രൂ'വും ആ സമയത്ത് അവിടെയെത്തി. അവരുടെ അനുമതിയോടെ ഞാൻ അവരോടൊപ്പം ഫോട്ടോയെടുത്തു.

**ഹോട്ടൽ വിൻഡ്സർ എക്സൽസിയറിലേക്ക്...**

എയർപോർട്ടിലെ സുഖശീതളമായ അന്തരീക്ഷത്തിൽ നിന്നും പുറത്തുകടന്ന ഞങ്ങളെ ചൂടുവായു വന്നുപൊതിഞ്ഞു. കേരളത്തിലേതു പോലെ, സാമാന്യം നല്ല ചൂടുള്ള കാലാവസ്ഥ. പക്ഷെ, ബസ്സിനകത്ത് തണുപ്പായതുകൊണ്ട് ആശ്വാസം തോന്നി.

(തുടരും)

# ഗോവയിലെ വിസ്താരം

### അദ്ധ്യായം : ഒന്ന്
### ഓർമ്മകളുടെ ഏടുകളിൽ

ശ്രീകേഷ് പുതുവാശ്ശേരി

**ഗോവ:** യാത്രീകരുടെ പറുദീസ എന്നറിയപ്പെടുന്ന ഈ കൊച്ചു സുന്ദരമായ സംസ്ഥാനത്തിന്റെ പേരുകേൾക്കുമ്പോൾ നമ്മുടെ മനസ്സിലേക്ക് ആദ്യം ഓടിയെത്തുന്ന ചിന്തയെന്താണ്?. ഗോവയിലെ നീലനിറമുള്ള സുന്ദരമായ കടൽത്തീരങ്ങളണോ?. കൊങ്കണി ഭാഷയുടെ മാധുര്യത്തിൽ കാതുകളെ കുളിരണിയിക്കുന്ന ഗോവൻ സംഗീതമാണോ?

അതുമല്ലെങ്കിൽ പറങ്കിമാങ്ങ വാറ്റിയെടുത്തുണ്ടാക്കുന്ന പ്രാദേശിക മദ്യമായ ഫെന്നിയുണ്ടാക്കുന്ന ഉന്മാദമാണോ? എന്തുതന്നെയായാലും ആഓർമ്മകൾക്കെല്ലാം ഒരു മാധുര്യമുണ്ടാകും, അത് തീർച്ച;. ഇന്ന് ഇൻഡ്യക്ക് വിനോദസഞ്ചാരത്തിൽ എറ്റവും കൂടുതൽ വിദേശനാണ്യം നേടിത്തരുന്ന സംസ്ഥാനമാണ് ഗോവ. ഇതെല്ലാം പ്രശാന്ത സുന്ദരമായ ഇന്നത്തെ ഗോവയുടെ അവസ്ഥ. എന്നാൽ രണ്ടരശതാബ്ദം മുന്നേവരെയുള്ള ഗോവ ഇങ്ങനെആയിരുന്നോ?. അല്ല എന്നുള്ളത് ദുഃഖകരമായ യാഥാർത്ഥ്യം. കാലം മനപ്പൂർവ്വം ഒളിപ്പിച്ചു വച്ച ആ ചരിത്രത്തിൽ ഗോവയ്ക്ക് വാക്കുകളിൽ വിവരണാതീതമായ വിങ്ങലുകളുണ്ട്, പറഞ്ഞറിയിക്കാൻ കഴിയാത്ത വേദനകളുണ്ട്, അണയാത്ത ദുഃഖമുണ്ട്, അടക്കാനാകാത്ത നിലവിളികളുണ്ട്. ചരിത്രം അത് സത്യമാണ്. എത്ര കുഴിച്ചു മൂടാൻ ശ്രമിച്ചാലും ഒരിക്കൽ ഉയർത്തെഴുന്നേൽക്കുക തന്നെചെയ്യു. ആ ചരിത്രമാണ് "രക്തക്കറപുരണ്ട ഓർമ്മകളിലൂടെ ഗോവയിലെ വിസ്താരം" ഇവിടെ പറയാൻ ശ്രമിക്കുന്നത്.

ഇൻഡ്യയുടെ പടിഞ്ഞാറ് കൊങ്കൺ പ്രദേശത്ത് 3702 ചതുരശ്ര കി.മി വിസ്തീർണ്ണത്തിൽ വടക്ക് മഹാരാഷ്ട്രയും, തെക്ക്കിഴക്ക് കർണ്ണാടകയും, പടിഞ്ഞാറ് അറബിക്കടലാലും ചുറ്റപ്പെട്ടുകിടക്കുന്ന ഗോവയുടെ തലസ്ഥാനം പനാജിയും ഏറ്റവും വലിയപട്ടണം വാസ്കോ എന്നറിയപ്പെടുന്ന വാസ്കോഡ ഗാമയുമാണ്. ശിലായുഗത്തോളം പഴക്കമുണ്ട് ഗോവയുടെ സംസ്കരത്തിന്. ഗോവയുടെ തെക്ക്ഭാഗത്തായി ഒഴുകുന്ന കുശാവതി നദിക്കരയിലെ ഉസ്ഗാലിമളിൽ നിന്നും ലഭിച്ച ശിലാലിഖിതങ്ങൾക്ക് ഏകദേശം 20000-30000 നും വർഷത്തിനിടയിൽ പഴക്കമുണ്ട്. ഒരിക്കൽ ഗോവ; ഗോമന്ത, ഗോമഞ്ചല,ഗോപകപട്ടണം, ഗോപകാപുരി, ഗോവെം, ഗോമന്തക്, എന്നീ പേരുകളിൽ അറിയപ്പെട്ടിരുന്നു. മഹാഭാരതത്തിൽ ഗോപരാഷ്ട്രമെന്നും, ഗോവരാഷ്ട്രമെന്നും ഹരിവരാസനം, സ്കന്ദപുരാണം എന്നീ സംസ്കൃത ഗ്രന്ഥങ്ങളിൽ ഗോപകപട്ടണം എന്നും ഗോവ അറിയപ്പെട്ടിരുന്നു. പോർട്ടുഗലിന്റെ അടയാളങ്ങൾ ഇന്നും അവശേഷിക്കുന്ന ഗോവക്ക് കിഴക്കിന്റെ റോം എന്നുകൂടി പേരുണ്ട്.

ബി.സി മൂന്നാം ശതകത്തിൽ ഗോവ ഭരിച്ചിരുന്ന മൗര്യസാമ്രാജ്യ ചക്രവർത്തിയും മഗധ ജനപഥത്തിന്റെ പ്രിയപുത്രനും ബുദ്ധമതപ്രചാരകനുമായിരുന്ന അശോകന്റെ ചരിത്രത്തോളം പഴക്കമുണ്ട് ഗോവയുടെ ചരിത്രത്തിനും. ബി.സി. രണ്ടാം ശതകത്തിൽ ശതവാഹനന്മാർ ഗോവയിൽ ആധിപത്യം ഉറപ്പിച്ചു. പിന്നീട് എഡി 4 മുതൽ 6 വരെയുള്ള ശതകങ്ങൾ ബോജ രാജാക്കന്മാരുടെ ചില പ്രവശ്യകൾ മൗര്യന്മാരുടെയും കീഴിലായിരുന്നു. 6-ാം ശതകത്തിൽ ചാലൂക്യർ മൗര്യന്മാരെ കീഴിടക്കി. എ.ഡി 578 മുതൽ 753 വരെ ചാലൂക്യന്മാരുടെ കൈകളിലായിരുന്നു ഗോവയുടെ ഭരണം. എ.ഡി-753 ൽ രാഷ്ട്രകൂടന്മാർ ഗോവ പിടിച്ചടക്കി. എ.ഡി-973 ആയപ്പോഴേയ്ക്കും ഭരണം കദംബരുടെ കൈകളിൽ എത്തിചേർന്നു. ഈ കാലഘട്ടത്തിൽ ഗോവ

സാംസ്കാരികമായും വാണിജ്യപരമായും ഉന്നതിയിലെത്തി. ചാലുക്യരുടെ കാലഘട്ടത്തിന്റെ അന്ത്യത്തിലാണ് ഗോവയിൽ ജൈനമത വിശ്വാസത്തിന് തിരി തെളിഞ്ഞത്. C.E-1312ൽ ഗോവ, ഡൽഹി, സുൽത്താൻ ഭരണത്തിൻ കീഴിലായി. എന്നാൽ അധികം താമസിയാതെ വിജയനഗര ചക്രവർത്തിയായ ഹരിഹരൻ ഒന്നാമൻ ഗോവ തന്റെ കീഴിലാക്കി. C.E-1469 വരെ വിജയനഗര ശക്തിക്കു കീഴിലായിരുന്നു ഗോവ. എ.ഡി 1471-ൽ ഗുൽബാർഗയിലെ ബാഹ്മനി സുൽത്താന്റെ കീഴിലും അദ്ദേഹത്തിന്റെ കൈകളിൽ നിന്നും ബീജാപൂർ സുൽത്താനായ ആദിൽ-ഷായുടെ കരങ്ങളിലേക്കും ഗോവ എത്തപ്പെട്ടു. അദ്ദേഹത്തിന്റെ കാലഘട്ടത്തിലെ ഉപ-തലസ്ഥാനമാക്കി വളർത്തിയെടുത്ത പ്രസിദ്ധമായ പ്രവശ്യയാണ് പോർട്ടുഗലിന്റെ തലസ്ഥാനമായിത്തീർന്ന വേല്ഹ ഗോവ.

അക്കാലത്ത് പോർട്ടുഗീസുകാർ കച്ചവടത്തിനായുള്ള സമുദ്ര മാർഗ്ഗങ്ങൾക്കായി തിരച്ചിൽ നടത്തുന്ന കാലഘട്ടമായിരുന്നു. C.E-1498 ൽ വ്യാപാരിയായ വാസ്കോ ഡ ഗാമ ഇൻഡ്യയിലേക്കുള്ള യാത്രാമധ്യേ ആഫ്രിക്കയുടെ കിഴക്കൻ തീരമായ മാലിന്ദിയിൽ വച്ച് ദിശനഷ്ടപ്പെട്ടു. എന്നാൽ കോഴിക്കോട് ഭരിച്ചിരുന്ന പ്രശസ്തനായ സാമൂതിരി രാജാവിന്റെ നാവീക സൈന്യാധിപനായ ഇബിൻ അസീസിനെകടലിൽ വച്ച് അദ്ദേഹം കണ്ടുമുട്ടുകയും തന്റെ ഉദ്ദേശ്യം അറിയിക്കുകയും ചെയ്തു. അങ്ങിനെ20-മെയ് -1498 ൽ വാസ്കോ ഡ ഗാമ കോഴിക്കോട് കാപ്പാട് തീരത്ത് നങ്കൂരം ഇട്ടു. സാമൂതിരി രാജാവിന്റെ പ്രീതി പിടിച്ചു പറ്റുന്നതിനായും തന്റെ കച്ചവടകരാർ ഉറപ്പിക്കുന്നതിനും വേണ്ടി വാസ്കോ സാമൂതിരി രാജാവിന് മുത്തും, പവിഴവും, വസ്ത്രങ്ങളും നൽകി. സാമൂതിരിയുമായി വ്യാപാരക്കരാർ ഉണ്ടാക്കിയ പോർട്ടുഗീസുകാർ പരമ്പരാഗത കച്ചവടക്കാരായ അറബികളെ തകർത്ത് കുത്തക കൈയ്യടക്കാൻ നോക്കി. കച്ചവടത്തിനായി എത്തുന്ന അറബിക്കപ്പലുകൾ ആക്രമിക്കപ്പെട്ടു. സാമൂതിരി രാജാവ് പോർട്ടുഗലിനോട് എതിരായതോടെ സാമുതിരിക്ക് വരുന്ന കപ്പലുകളും ആക്രമിക്കപ്പെടുകയുണ്ടായി.

എഡി 1502ൽ വാസ്കോ ഡ ഗാമ 25 കപ്പലുകളും ആയിരക്കണക്കിന് പട്ടാളക്കാരുമായി ഇന്ത്യയിലേക്ക് പുറപ്പെട്ടു. വഴിമധ്യേ 700 പേരുമായി മക്കയിലേക്കു തീർഥാടനത്തിനു പോകുന്ന യാത്രാകപ്പലിന് തീവയ്ക്കുകയും സ്ത്രീകളും കുട്ടികളുമടക്കം എല്ലാവരുംതന്നെ ജീവനോടെ കത്തിയെരിഞ്ഞ് ചാരമായിത്തീരുകയും ചെയ്തു. കത്തോലിക്ക മതവിശ്വാസികളായ പോർട്ടുഗീസുകാരും വാസ്കോഡ ഗാമയും മുസ്ലിംങ്ങളുടെ ദാരുണമായ അവസ്ഥകണ്ട് പൊട്ടിച്ചിരിച്ച് ആനന്ദിച്ചാസ്വദിച്ചു. തോക്കുകളും പീരങ്കികളുമായി കോഴിക്കോട് തീരത്ത് നിലയുറപ്പിച്ച പോർട്ടുഗീസ് സൈന്യത്തിനടുത്തേക്ക് സാമൂതിരി രാജാവ് അയച്ച ദൂതന്റെ നാവും ചെവിയും വാസ്കോ അറുത്തുമാറ്റി. പകരം നായയുടെ ചെവി തുന്നിച്ചേർത്ത് തിരിച്ചയച്ചു. ഇതിൽ പ്രകോപിതനായ സാമൂതിരി രാജാവ് പോർട്ടുഗീസ് സൈന്യത്തിനെതിരെ തിരിച്ചടിക്കാൻ ശക്തമായ പടയൊരുക്കം നടത്തി. മുസ്ലിം കച്ചവടക്കാരും സാമൂതിരിക്കൊപ്പം ചേർന്നു. സ്ഥിതിഗതികൾ പന്തിയെല്ലന്നുകണ്ട പോർട്ടുഗീസ് സൈന്യം അവിടെ നിന്നും പിൻവാങ്ങുകയും, വൈസ്രോയി ഫ്രാൻസിസ് കോഅൽമിഡയുടെ നിർദ്ദേശപ്രകാരം ആസ്ഥാനം കൊച്ചിയിലേക്ക് മാറ്റി സ്ഥാപിക്കുകയും ചെയ്തു. കത്തോലിക്ക മതാന്ധന്മാരായിരുന്ന പോർട്ടുഗീസുകാർ കൊച്ചിയിലും മതപരിവർത്തനം നടത്തുവാൻ ശ്രമിച്ചു. ഇരകളായത് ജൂതന്മാരും മുസ്ലിംങ്ങളും ആയിരുന്നു. ജൂതന്മാർ തങ്ങളുടെ കേന്ദ്രമായ കൊടുങ്ങല്ലൂരിൽ നിന്ന് കൊച്ചിയിലേക്കും പ്രാന്തപ്രദേശങ്ങളിലേക്കും പ്രാണരക്ഷാർഥം ഒളിച്ചോടി. മുസ്ലിങ്ങളെ വ്യാപകമായിമതം മാറ്റി ക്രിസ്ത്യാനികളാക്കി. മട്ടാഞ്ചേരിയിലെ ജൂതപള്ളി ആക്രമിച്ചു. കൊച്ചിരാജാവ് ജൂതന്മാരെ രക്ഷിക്കാൻ ശ്രമിച്ചു. പീന്നിട് എഡി 1510-ൽ വൈസ്രോയി പോർട്ടുഗൽ ആസ്ഥാനം ഗോവയിലേക്ക് മാറ്റി.

# മൊഴിയടയാളങ്ങൾ

## പൊള്ളുന്ന വിഷു

ശിവപ്രസാദ് എസ്. ഷേണായി

അസഹനീയമായ ചൂടിൽ സർവ്വരും വെന്തുരുകുകയാണ്. വീട്ടിൽനിന്ന്, മുറികളിൽനിന്ന് പുറത്തിറങ്ങാനാകാത്ത അവസ്ഥ. വിയർത്തൊലിച്ച്, കാലാവസ്ഥയെ ശപിച്ച് ഓരോ ദിവസവും തള്ളിനീക്കാൻ ഏവരും പ്രയാസപ്പെടുന്നു. സമീപകാലത്തൊന്നുമില്ലാത്തവിധം ചൂടിന്റെ കാഠിന്യമേറിവരികയാണ് .എന്താണിതിന് കാരണം.

പ്രകൃതിയെ ചൂഷണം ചെയ്ത് ചെയ്ത് നാശത്തിന്റെ വക്കിലെത്തിച്ചതിന്റെ ദുരന്താനുഭവങ്ങളിലൊന്നാണിത്. മരങ്ങൾ നാമാവശേഷമാവുന്നു. കുന്നുകൾ ഇടിച്ചു നിരപ്പാക്കപ്പെടുന്നു. എവിടെ നോക്കിയാലും കൂറ്റൻ വാർപ്പുമാളികകൾ. പുഴകളെയും നദികളെയും കൊല്ലാക്കൊല്ചെയ്യുന്നു. പച്ചപ്പുകൾ അത്യപൂർവ്വ കാഴ്ചയായി. താൽക്കാലിക ലാഭത്തിനും സുഖത്തിനും വേണ്ടി മനുഷ്യൻ ചെയ്തുകൂട്ടുന്ന ക്രൂരതകൾക്ക് കയ്യും കണക്കുമില്ല. ഇതിന്റെയൊക്കെ ശിക്ഷ ഒരു തരത്തിലല്ലെങ്കിൽ മറ്റൊരു തരത്തിൽ അനുഭവിക്കാതെ പറ്റില്ല. അത് കൊടും ചൂടായും കൊടുങ്കാറ്റായും പേമാരിയായും സുനാമിയായും പ്രളയമായുമൊക്കെ വന്ന് പതിക്കും.

ഈ താങ്ങാനാകാത്ത ചൂടിൽ വെന്തുരുകുമ്പോഴെങ്കിലും പ്രകൃതിയോട് കാണിക്കുന്ന വിനാശകരമായ പ്രവർത്തികളെക്കുറിച്ച് ഒരു വിചിന്തനം നടത്തുകയാണെങ്കിൽ, അത് മുന്നോട്ടുള്ള പോക്കിനും വരും തലമുറയ്ക്കും ഗുണം ചെയ്യും. അറിഞ്ഞോ അറിയാതെയോ ചെയ്യുന്ന ചെറുപ്രവർത്തിയുടെ ആഘാതം വളരെ വലുതായാണ് പിന്നീട് അനുഭവിക്കേണ്ടി വരിക . ഇപ്പോഴത്തെ മഹാതാപം പോലെ.

ഉള്ളവനും ഇല്ലാത്തവനും തമ്മിലുള്ള അന്തരത്തിന്റെ അസന്തുലിതാവസ്ഥ ഈ ചൂടിലും പ്രകടമായി കാണാം. വീട്ടിലും വാഹനങ്ങളിലും ഓഫീസുകളിലുമൊക്കെ എയർകണ്ടീഷൻ സൗകര്യങ്ങളുള്ളവർക്ക് ഈ ചുടിന്റെ അസഹനീയത അത്ര ആഴത്തിൽ ബോധ്യപ്പെട്ടില്ലെങ്കിൽ അതിശയപ്പെടാനൊന്നുമില്ല. കറന്റില്ലെങ്കിൽ എസിയും കൂളറുമൊക്കെ പ്രവർത്തിപ്പിക്കാനുള്ള പകരംസംവിധാനം മിക്കയിടത്തുമുണ്ട്. ഇവിടെയാണ് സാധാരണക്കാർ വെന്തുരുകി ശരിക്കൊന്നുറങ്ങാൻ പോലുമാകാതെ കഷ്ടപ്പെടുന്നത്.

ചുട്ടുപൊള്ളുന്ന ചൂടിന്റെ മൂർധന്യത്തിലാണ് ഇക്കുറി വിഷു എത്തുന്നത്. നാടിന്റെ മുക്കിലും മൂലയിലും സമൃദ്ധമായി പൂത്തുനിന്നിരുന്ന കണിക്കൊന്നകൾ ഇന്നില്ല. അതും കാശുകൊടുത്ത് വാങ്ങേണ്ടിയിരിക്കുന്നു. വിഷുസദ്യപോലും റെഡിമെയ്ഡായി വീട്ടിലെത്തിക്കുന്നരീതി ഇന്നുണ്ട്. അധികം കാശുകൊടുത്ത് പടക്കങ്ങൾ പൊട്ടിച്ച് ഗമകാണിക്കുന്ന സ്വഭാവം പണ്ടുണ്ടായിരുന്നു. ഇന്നത് മദ്യത്തിന്റെ കാര്യത്തിലായി മാറിയിട്ടുണ്ട്.

മദ്യത്തിനുവേണ്ടി ഏറ്റവും അധികം കാശ് ചിലവാക്കിയെന്നതിൽ അഭിമാനിക്കുന്നവരായി മലയാളികൾ അധഃപതിച്ചിരിക്കുന്നു. മദ്യപാനത്തിൽ ഒന്നാമതെത്താൻ മത്സരിക്കുന്ന ലജ്ജാകരമായ അവസ്ഥ. വിഷു കഴിഞ്ഞാൽ പുറത്തുവരുന്ന കണക്കെടുപ്പിൽ നാണിപ്പിക്കുന്ന വിവരങ്ങൾ കാണാം. ഇങ്ങനെപോയാൽ കൊടും ചുടിനേക്കാൾ വലുതായ വിപത്തുകൾ വരുമെന്ന കാര്യത്തിൽ തർക്കം വേണ്ട. പുതുവർഷത്തിന്റെ പൊൻകണിയുമായെത്തുന്ന വിഷുവിനെവരവേൽക്കുന്നത് നല്ലൊരു കാലത്തിനുവേണ്ടിയായിക്കൂടേ? ചീത്തയായതിനെയെല്ലാം വെടിഞ്ഞ് നല്ലതുമാത്രം പുലരാൻ പ്രാർത്ഥിച്ചു കൊണ്ട് വിഷുവിനെസ്വാഗതം ചെയ്യാം.

# DREAMS

Dr. S.P. Maller

All of us dream while we are asleep
Some are awesome others make us weep
"A dream is not that you see while sleeping
It is something that does not let you sleep"*

These words of wisdom should be kept etched in gold
These should be recited in mind like prayers to God
Work is worship should be your motto
You should imbibe the spirit of the motto in toto

Your cherished dreams may go awry
Regret not, tomorrow is another day
If dreams were not there the universe would be still
Dreams give us fillip to live, enjoy and toil

Age is not a hindrance in achieving your dreams
You may have to swim across the currents
to reach your aims and get fame

You should inspire your children to learn and to dream
When they achieve their dreams they will become society's cream
Future belongs to those who believe in the beauty of their dreams
They will conquer new horizons and will become one among the few

Your dreamy pathways will be strewn with many obstacles
Forget not, there will always be light at the end of the tunnel
Your dreams should be viewed through a mental kaleidoscope
You will certainly see life's zest, solace and your hope

*A P J ABDUL KALAM'S quote.

# മഹാമാരിക്കൊടുവിൽ

ശ്രീകല ഗോകുൽ

വന്മതിൽകടന്നെത്തി നീ
സംഹാരതാണ്ഡവമാടിനീ
ഒരുവേള പകച്ചുപോയി
കിതച്ചു പോയെങ്കിലും
കിരാതമാം
നിൻഹസ്തത്താലെൻ
ചിറകുകളരിയാൻ
നിനക്കാവതില്ല

ഉയിർത്തെഴുന്നേൽപ്പൂ
ഞാനൊരു ഫീനിക്സ് പക്ഷിയായീ
തുന്നിച്ചേർക്കണമെൻ
ജീവിതനികുഞ്ജമൊരിക്കൽക്കൂടി
മിഴിവേകണമാശതൻ നിറച്ചാർത്താൽ
ശ്രുതി മീട്ടണംസ്നേഹഗാഥയാലൊരിക്കൽക്കൂടി

കടലാഴങ്ങളിലെ
നിശ്ശബ്ദതപോൽ വിമൂകം പോയ്പ്പോയ തപ്ത ദിനങ്ങൾ
ആ മഹാ മൗനത്തിൽ എന്നകക്കണ്ണിൻ പ്രകാശത്താൽ വിട്ടകന്നു
അജ്ഞാനതിമിരം

നശ്വരമീജീവിത
യാനത്തിൽ വേപഥു പൂണ്ടുലയുന്നല്ലോ
മാനവ ജന്മം
ജനിമൃതികൾക്കിടയിലൂടാടിടുന്നു പെന്റുലം കണക്കെ

മുറ്റത്തു നിന്നു ഞാനെത്തിപ്പിടിക്കുവാൻ തിടുക്കപ്പെട്ടതീ'മരീചിക'
തൻ'മായ'യാണെന്നറിഞ്ഞ നിമിഷം സാനന്ദമെൻ മുരളിക മീട്ടുന്നു പ്രഭു
തൻ പ്രേമവായ്പ്പാൽ വീണ്ടുമൊരു ഹംസധ്വനി രാഗം.....

ALL INDIA POETRY FESTIVAL
was conducted on-line by KENDRIYA SAHITYA AKADEMI
on 'World Poetry Day' (21March, 2022)
Konkani was represented Saratchndra Shenoi, who presented the following Konkani Poem and its English Translation at the festival.

# कवितेक -

- शरतचंद्र शेणै

म्हजे तरपेन हासली तूं
म्हजे तरपेन रडली तूं -
उतरां म्हज्या काळजांतलीं
म्हजे तरपेन उलयली -

चित्त म्हजें तापलें जाल्यार
ताचे तरपेन तापता तूं -
अंतरंग कांपलें जाल्यार
खंत ताची सांगता तूं -

उडगासांची गोड रूच
म्हजे परस जाणा तूंच -
ल्हानपणाची अश्रेकणी
तूंच जाणा सगली काणी -

आत्मो करी सोद तुजो
जाणा तूंच साद ताचो -
मोन्नो तरी जायत कसो?
तितलो तुजेर भरवंसो!

सगलें म्हजें तुकाच म्हळें
सगलें तुवें आयकलें -
तुजें म्हजें नातें असलें
कितल्या म्हणून जन्मांचें!

On my behalf, you laughed
On my behalf, you wept.
On my behalf, you uttered
The words of my heart.

If my mind is angered
That anger is expressed by you.
If my soul was apprehensive
Its concern is voiced by you.

The sweetness of my memories
Is known more indeed to you.
That childhood, that nostalgia,
The full story is known only to you.

My soul seeks after you
It recognizes you as its voice.
How could I become mute?
So much is the faith in you!

My all is disclosed to you only
You do listen to all that I say.
Our relationship is indeed
Of innumerous births!

# शितीदान पांय घाल रे जाकी

सौ. शिल्पा वि. लाड, गोवा

शितीदान पांय घाल रे जाकी
शितीदान पांय घाल
वाटेर आसात सोरोप, विंचू
शितीदान पांय घाल
वाटेर तुका हटकीत जाल्यार
नदरेक ताज्या सांग
नाका बरेपण तुमचें आमकां
गोंयकार आमी म्हान
शितीदान पांय घाल रे जाकी
शितीदान पांय घाल
सरकार नवीन घडलां आता
दी भानाक तुज्या मान
बऱ्या कार्याक लागूं हात म्हूण
काळजाक तुज्या सांग
शितीदान पांय घाल रे जाकी
शितीदान पांय घाल
पयशे तुका दिता जाल्यार
नाका ताका सांग
फुकट नाका भीक आमकां
नोकऱ्यो दिवपाक सांग
शितीदान पांय घाल रे जाकी
शितीदान पांय घाल
दाम्पत्याच्या राजकारणाक
नेट नाका सांग
जांचो संवसार काबार कोगेनान
ताका घराबो दिवपाक सांग

शितीदान पांय घाल रे जाकी
शितीदान पांय घाल
जोडयेक पेटल्या हे रे हांगा
हांका देव जालो ल्हान
जोडूंक सल्ल्या फुडें हांका
सांबाळून रावपाक सांग
शितीदान पांय घाल रे जाकी
शितीदान पांय घाल
गोंयचे जावंक लागल्या वाटे
थांबूक तांका सांग
अस्मिताय जाली घायाळ आमची
म्हादय जाली घाण
शितीदान पांय घाल रे जाकी
शितीदान पांय घाल
भ्रष्टाचाराच्या व्हांवत्या कोंडात
गोंयकाराचे गेले प्राण
निवळ सरकार वेचून हाडूंक
बोटान चलयलो बाण
शितीदान पांय घाल रे जाकी
शितीदान पांय घाल
शितीदान बटन दांबून दिलो
येवकार नव्याक सांग
शितीदान पांय घाल रे जाकी
शितीदान पांय घाल
शितीदान पांय घाल रे जाकी
शितीदान पांय घाल

# സ്ഥലനാമ കൗതുകങ്ങൾ

**- പയ്യന്നൂർ രമേഷ് പൈ**

വേദമൂർത്തി കെ. പത്മനാഭ ഭട്ട്ജിയുടെ കൃതികളിൽ സവിശേഷ മായ ചില സ്ഥലപ്പേരുകൾ കാണപ്പെടുന്നുണ്ട്. കൊച്ചിക്ക് 'ഗോശ്രീപുരം' എന്നും എറണാകുളത്തിന് 'പഞ്ചാബ്ജപുരം' എന്നും വരാപ്പുഴയ്ക്ക് 'വരാഹപുരം' എന്നും പേരുണ്ടല്ലോ.

തന്റെ ശ്രീ ഭൂവരാഹാഷ്ടകത്തിൽ അദ്ദേഹം ചെറായിയെ 'സേതുഖണ്ഡ പുരം' എന്നാണ് വിശേഷിപ്പിച്ചിട്ടുള്ളത് (ശ്ലോകം 1). സേതുഖണ്ഡമെന്നാൽ ചിറ എന്നത്രേ അർത്ഥം. വരാഹദേവരുടെ ക്ഷേത്രം ചെറായിയിൽ സ്ഥാപിക്കുന്ന തിനു മുമ്പ് അഴീക്കൽ എന്ന തീരദേശഗ്രാമത്തിലായിരുന്നു സ്ഥിതിചെയ്തിരു ന്നത് എന്നത് ചരിത്രമാണ്. ഇതു സൂചിപ്പിക്കുന്ന 'സംഗമാഖ്യപുരപൂർവനി വാസം' എന്ന പരാമർശം തൊട്ടടുത്ത ശ്ലോകത്തിൽതന്നെ ഉണ്ട് (ശ്ലോകം 2). സംഗമമെന്നു പറഞ്ഞത് കടലും കായലും ചേരുന്നിടമായ അഴീക്കലിനെഉദ്ദേ ശിച്ചാണ്. ഇപ്രകാരം രണ്ടു പഴയ സ്ഥലനാമങ്ങൾ തന്റെ അഷ്ടകത്തിൽ ഭട്ട്ജി സന്നിവേശിപ്പിച്ചു.

കൊടുങ്ങല്ലൂരിന് 'കോടിലിംഗപുരം' എന്നും വൈപ്പിൻ എന്നതിന് 'വായ്പി ഗ്രാമം' എന്നും അദ്ദേഹം പരാമർശിച്ചു. കൊല്ലത്തിന് 'കോളംബ' എന്നും കൊല്ലവർഷത്തിന് 'കോളംബാബ്ദം' എന്നും അദ്ദേഹം പേരു ചാർത്തി. ചേന്ദമംഗലം 'ജയന്തമംഗല'മായി. തന്റെ മിത്രമായ ദാമോദര പൈയെക്കുറിച്ച് 'കുത്തോടഗ്രാമവാസി' എന്നാണ് ഭട്ട്ജി ദ്വാരകാനാഥതീർത്ഥ സ്വാമിജിക്കെ ഴുതിയ കത്തിൽ പരാമർശിച്ചിട്ടുള്ളത്. കുത്തിയതോടു സ്വദേശി എന്നു സാരം. തുറവൂരിന് 'സുരപുരി' എന്ന പേരുകൂടിയുണ്ടെന്ന് തുറവൂരിൽ വെച്ച് വൈദികർചേർന്നു ഭട്ട്ജിക്ക് നൽകിയ മംഗളപത്രികയിൽ നിന്നും അറിയാം.

ആലപ്പുഴയെ 'പിപ്പലനദാഖ്യപുരം' എന്ന് തന്റെ വെങ്കടേശാഷ്ട കത്തിൽ ഭട്ട്ജി വിശേഷിപ്പിച്ചിട്ടുണ്ട്. 'വനദുർഗ്ഗാഷ്ടക'ത്തിലാകട്ടെ 'ചലദ്ദലാഭിധേപുരേ' എന്നും. ചലദല അഥലാ ചലദ്ദല എന്ന വാക്ക് അശ്വത്ഥവൃക്ഷത്തിന്റെ (ആൽമ രം) പര്യായമായി അമരകോശത്തിൽ വിവരിച്ചിട്ടുണ്ട്. 'ചലം' എന്നാൽ കാറ്റ് എന്നും 'ദലം' എന്നാൽ ഇല എന്നും അർത്ഥമുണ്ടത്രേ. അപ്പോൾ ചെറിയ കാറ്റത്തുപോലും ഇലകളിളകുന്ന ആലാണ് വിവക്ഷ. അങ്ങനെഒരു പേരുകൂടി ആലപ്പുഴയ്ക്കു ലഭിച്ചു.

ഇപ്രകാരം പല സ്ഥലനാമങ്ങളും കൗതുകമുണർത്തുന്നവിധത്തിൽ അദ്ദേഹം ഉപയോഗിച്ചു. സ്ഥലനാമങ്ങളുടെ സംസ്കൃതരൂപം ഭട്ട്ജിക്ക് പ്രിയങ്ക രമായിരുന്നു എന്നത് വസ്തുത മാത്രം.

*('വേദമൂർത്തി കെ. പത്മനാഭ ഭട്ട്ജി - ജീവിതവും സാധനയും' എന്ന പു സ്തകത്തിൽനിന്ന് )*

# AN APPEAL TO OUR MEMBERS

Priya Samaj Bandhavas,

Saraswath Vani, the monthly organ of the Samyukth Gowd Saraswath Sabha, has already entered its 43rd year of uninterrupted and meritorious service to the Sabha households. Started in tabloid format in 1979, the Vani underwent a makeover in 2000 and has since been brought out in demi 1/8 format with multicolour cover, thanks to the munificence of some of the Sabha members and well wishers of the Vani, who have been supporting it by augmenting its advertisement revenue. However, the unprecedented escalation of printing cost has again landed the publication in a deep financial crunch. Again, to tide over the present financial problem, some other members have come forward to individually donate Rs. 2,500/= (Rupees two thousand and five hundred only) per year. Now, we request our esteemed members, especially our outstation members, to come forward to join this scheme and donate a minimum amount of Rs. 2500/= (Rupees two thousand and five hundred) per annum and oblige. Those who are willing to join the scheme may kindly remit the amount directly to our bank account, the details of which are given below.

Union Bank of India, Corporation Bank Bldg, Kozhikode 673 001
IFS code : UBIN0900231 Ac No.520101048737905SB
accountSamyuktha Gowd Saraswath Sabha

D. SHANTHARAM NAYAK
Editor, Saraswath Vani

## नवें आयुश्काल अंग

★Shri.D.GOPALAKRISHNA SHENOY
22/35, 'Devi Prabha', CARALP-39
Langa Paramba Nallalam P.O.
KOZHIKODE- 673 027
Mob:9847337447

★Shri. ADINATH AJITH NAIK
"VNG"
Bilathikulam Road
Eranhipalam P.O.
KOZHIKODE-673 006
Mob: 9495721223

## पत्तो बदलप

Smt.SUJATHA V.PAI
House No.407
Ganga Yamuna Apartments
Mukhyaprana Temple Road
Lower Car Street
MANGALURU - 575 001

## DR ASHA JAYAKUMAR WINS BHASHASREE PURASKARA

" Bhumiyude Thekkeyattathu" travelogue written by Dr Ash Jayakumar received Bhashasree Puraskaram for be travelogue. The award was presented by PWD Minister S Mohammed Riyas on February 26th 2022 at a function Perambra.



## अभिनंदन



CA G.SANTHOSH PAI,a former President of th Sabha has been unanimously elected as th Chairman of The Institute of Charterd Accountants of India, Kozhikode Branch for th year 2022-2023

# SABHA HONOURS DR.S.P.MALLER



The SGS Sabha honoured its Honorary Member, Dr. S.P. Maller, a member of the first governing council of the Sabha, at his residence at Tali, on Sunday March 13, 2022, in the morning. The Sabha president Dr. G.R. Jayakumar, formally honoured Dr. Maller by draping him with a *ponnada* and the Sabha secretary, U. Gokuldas Maller, presented him a memento. Sabha's vice president, N. Arun Maller, joint secretary, S. Sarvotham Prabhu, treasurer, P. Devanand Rao, governing council members, G. Prabhakar Kamath, G. Jaykar Pai, P. Sukesh Prabhu and G. Prashant Kumar Prabhu were present on the occasion.

Dr. Jayakumar, who turned nostalgic, recalled his student days at the Calicut Medical College, where Dr. Maller was his teacher.

Dr. Maller, who has been associated with the Sabha from its very inception, has made his own contributions in all possible manners to promote the interests of the Sabha. He was the chief guest on the occasion of the 6th Annual Day celebrations of the Sabha, held at the Shree Sukrtheendra Kalamandir on Sunday March 2, 1980. The thoughts he shared with the Sabha members on the occasion in chaste Konkani, amply testifies to his commitment to the welfare and progress of the Sabha. He was highly appreciative of the different activities taken up by the Sabha. He wanted the Sabha to have its own building, where, in addition to having its office and other facilities, it could run an educational institution. "Every community is running its own educational institutions, and they are running it efficiently. However, our institutions, unfortunately, are on the decline and more or less facing closure. We have to reverse this trend. We have any number of people who are qualified and capable of running such institutions with efficiency and élan. Only thing, we should be able to achieve unity, cohesion and proper coordination amongst ourselves," he had opined.

It was on the occasion of the 39th Annual General Body meeting of the Sabha, held at the Saraswath Bhavan on Sunday September 16, 2012, Honorary Membership was conferred on Dr. Maller.

Dr. Maller is planning to shift his residence to his native place, Kannur, in a couple of months.

## खास दीस

### APRIL 2022

| | | |
|---|---|---|
| 1 Friday | : | Amaavasi, Falguna Maasa- Shishira Rithu Avasaanam- Plavanaama Samvatsara Avasaanam |
| 2 Saturday | : | SAMSAAR PADAVO SHUBHAKRITHA SAMVATSARA AARAMBHAM |
| 6 Wednesday | : | Panchami Naagaabhisheka pooja |
| 10 Sunday | : | SHREE RAM NAVAMI |
| 13 Wednesday | : | Ekadashi |
| 14 Thursday | : | Mesha Samkramanam |
| 16 Saturday | : | Chithra Pournami, HANUMATH JAYANTHI |
| 19 Tuesday | : | Angaaraki Sankashta Chathurthi, Chandrodayam at 9.28pm. |
| 26 Tuesday | : | Ekadashi |
| 27 Wednesday | : | Harivaasaram till 6.43am. |
| 30 Saturday | : | Amaavasi, Chaithra Maasa Avasaanam |

### MAY 2022

| | | |
|---|---|---|
| 1 Sunday | : | Vaishaakha Maasa Aarambham |
| 3 Tuesday | : | AKSHAYA THRTHEEYA |
| 6 Friday | : | Panchami Naagaabhisheka pooja |
| 12 Thursday | : | Ekadashi |

आभारः श्री पाण्डुरंगा ट्रस्ट्

Printed & Published by K. Surendra Rao. Sooraj Jewellers, Kamath Lane. Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420.
Editor: K. Surendra Rao (Editor responsible for selection of news under the PRB Act.)
Printed at Kamala Offset, Calicut.

